ശ്രീനാരായണഗുരുദേവന്റെ പദ്യകൃതികൾ

2

# ശ്രീവാസുദേവാഷ്ടകം

('ഗുരുപ്രസാദം' എന്നു വ്യാഖ്യാനത്തോടുകൂടിയതു്)



വ്യാഖ്യാതാ

എം. എച്ച്. ശാസ്ത്രി

ശ്രീനാരായണഗുരുദേവന്റെ പദ്യകൃതികൾ

2

# ശ്രീവാസുദേവാഷ്ടകം

('ഗുരുപ്രസാദം' എന്ന വ്യാഖ്യാനത്തോടുകൂടിയതു്)



വ്യാഖ്യാതാ

എം. എച്ച്. ശാസ്ത്രി

പ്രസാധകർ

ശ്രീനാരായണ പബ്ലിഷിംഗ് ഹൗസ്

ചെമ്പഴന്തി — തിരുവനന്തപുരം-17

# ശ്രീവാസുദേവാഷ്ടകം

ശ്രീവാസുദേവ! സരസീരുഹപാഞ്ചജന്യ-
കൗമോദകീഭയനിവാരണചക്രപാണേ!
ശ്രീവത്സവത്സ! സകലാമയമൂലനാശിൻ!
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

2

ഗോവിന്ദ! ഗോപസുത! ഗോഗണപാലലോല!
ഗോപീജനാങ്ഗ കമനീയനിജാങ്ഗസങ്ഗ!
ഗോദേവിവല്ലഭ! മഹേശ്വരമുഖ്യവന്ദ്യ!
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

3

നീലാളികേശപരിഭൂഷിതബർഹിബർഹ!
കാളാംബുദദ്യുതികളായകളേബരാഭ!
വീര! സ്വഭക്തജനവത്സല! നീരജാക്ഷ!
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

4

ആനന്ദരൂപ! ജനകാനകപൂർവദുന്ദു-
ഭ്യാനന്ദസാഗരസുധാകരസൗകുമാര്യ!
മാനാപമാനസമമാനസരാജഹംസ!
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

5

മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപദ്മ !
കഞ്ജായതാക്ഷ ! കരുണാകര ! കഞ്ജനാഭ !
സഞ്ജീവനൗഷധസുധാമയ ! സാധുരമ്യ !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

6

കംസാസുരദ്വിരദകേസരിവീര ! ഘോര-
വൈരാകരാമയവിരോധകരാജ ! ശൗരേ !
ഹംസാദിരമ്യസരസീരുഹപാദമൂല !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

7

സംസാരസങ്കടവിശങ്കടകങ്കടായ
സർവാർത്ഥദായ സദയായ സനാതനായ
സച്ചിന്മയായ ഭവതേ സതതം നമോഽസ്തു
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

8

ഭക്തപ്രിയായ ഭവശോകവിനാശനായ
മുക്തിപ്രദായ മുനിവൃന്ദനിഷേവിതായ
നക്തന്ദിവം ഭഗവതേ നതിരസ്മദീയാ
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

# ശ്രീവാസുദേവാഷ്ടകം

1

ശ്രീവാസുദേവ ! സരസീരുഹ പാഞ്ചജന്യ-
കൗമോദകീഭയനിവാരണചക്രപാണേ !
ശ്രീവത്സവത്സ ! സകലാമയമൂലനാശിൻ !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

ശ്രീനാരായണഗുരുദേവൻെറ സ്തോത്രകൃതികളിൽ സുപ്രസിദ്ധമാണ് ശ്രീവാസുദേവാഷ്ടകം. ശ്രീവാസുദേവനെ സംബോധനംചെയ്ത് തൻെറ ആമയങ്ങളെല്ലാം ഒഴിക്കണമെന്നു പ്രാർത്ഥിക്കുന്ന രൂപത്തിൽ ഉള്ള എട്ടു പദ്യങ്ങൾ അടങ്ങിയതാണ് ഈ കൃതി. വാസുദേവൻ എന്ന പദത്തിന് ആചാര്യസ്വാമികൾ ഇപ്രകാരം നിർവ്വചനം നല്കിയിരിക്കുന്നു :- വസതി സർവമ് അസ്മിൻ ഇതി വാസുഃ (വസിക്കുന്നു എല്ലാം ഇവങ്കൽ എന്നതുകൊണ്ട് വാസുഃ); അല്ലെങ്കിൽ വസത്യയം സർവസ്മിന്നിതി വാസുഃ (വസിക്കുന്നു ഇവൻ എല്ലാററിലും എന്നതുകൊണ്ട് വാസുഃ). ദിവ്യതീതി ദേവഃ (സ്വയം പ്രകാശിക്കുകയും എല്ലാററിനേയും പ്രകാശിപ്പിക്കുകയും ചെയ്യുന്നതുകൊണ്ട് ദേവൻ). വാസുശ്ചാസൗദേവശ്ച വാസുദേവഃ (വാസുവും ദേവനും ആയവൻ വാസുദേവൻ). ഇതിൽ നിന്നും വാസുദേവപദം പരമാത്മാവ് അല്ലെങ്കിൽ ബ്രഹ്മം എന്ന പാരമാർത്ഥികതത്ത്വത്തെയാണ് നിർദ്ദേശിക്കുന്നത് എന്ന് സ്പഷ്ടമാകുമല്ലോ. "വാസുദേവഃ സർവമിതി

സ മഹാത്മാ സുദുർല്ലഭഃ" (സർവ്വവും വാസുദേവനാണെന്നു് കരുതുന്ന ആ മഹാത്മാവു് സുദുർലഭനാണു്) എന്നുള്ള ഭഗവദ്ഗീതാവചനവും ശ്രദ്ധേയമാണു്. എങ്കിലും ത്രിമൂർത്തികളിൽ സ്ഥിതിപാലകനായ വിഷ്ണുവിനെയാണു് വാസുദേവപദത്താൽ പ്രായേണ വ്യവഹരിക്കാറുള്ളതു്. വസുദേവൻെറ അപത്യമായ പുമാൻ എന്ന അർത്ഥത്തിലുള്ള വാസുദേവപദം ശ്രീകൃഷ്ണപര്യായമത്രേ. ഏതു സ്തോത്രത്തിലും പ്രതിപാദ്യവിഷയമായ ദേവതയ്ക്കു് പരമാത്മാവിൽ നിന്നുമുള്ള അഭിന്നത്വം പ്രകല്പിതമായിട്ടുള്ളതു് നാം വിസ്മരിക്കരുതു്. ഗുരുദേവൻെറ ഒരു ദൈവം എന്നുള്ള അനുശാസനം ആ സമുന്നതമായ വീക്ഷണത്തെ ആലംബിച്ചുള്ളതാണു്.

ശ്രീവാസുദേവ !—ശ്രീസമേതനായ (മഹാലക്ഷ്മീസ്വരൂപിണിയായ ശക്തിയാൽ സമുപേതനായ) വാസുദേവ ! (യാതൊരുവനിൽ നിഖിലലോകങ്ങളും കുടികൊള്ളുന്നുവോ അപ്രകാരമുള്ളവനും എല്ലാ ലോകങ്ങളിലും അഭിവ്യാപിച്ചു് വർത്തിക്കുന്നവനും ആയതുകൊണ്ടു് വാസുദേവൻ എന്നു് പ്രകീർത്തിക്കപ്പെടുന്ന ഭഗവാനേ ! വൃഷ്ണിവംശജനായ വസുദേവൻെറ പുത്രനായുള്ളോവേ ! സരസീരുഹപാഞ്ചജന്യകൗമോദകീഭയനിവാരണചക്രപാണേ—സരസീരുഹം (പദ്മം) പാഞ്ചജന്യം (പഞ്ചജനൻ എന്ന ശംഖരൂപനായ അസുരനെ നിഗ്രഹിച്ചു് അവൻെറ ഉടലിനെ മഹാവിഷ്ണു തൻെറ കരത്തിനു് അലങ്കാരമാക്കിത്തീർത്തതാണു് 'പാഞ്ചജന്യം' എന്ന പേരിൽ അറിയപ്പെടുന്ന ശംഖം), കൗമോദകി

(കൗമോദകി എന്ന പേരായ ഗദ), ഭയനിവാരണമായ ചക്രം (ഭയത്തെ നല്ലപോലെ തടയുന്ന ചക്രം—സുദർശനം എന്നാണ് മഹാവിഷ്ണുവിൻെറ ചക്രത്തിൻെറ പേര്) എന്നിവ പാണികളിൽ (നാലുതൃക്കൈകളിൽ) ഉള്ളവനേ! ചതുർഭുജനായ മഹാവിഷ്ണുവിൻെറ മുകളിലത്തെ രണ്ടു കൈയ്കളിൽ ഇടത്തേതിൽ ശംഖവും വലത്തേതിൽ ചക്രവും, ചുവട്ടിലുള്ള രണ്ടു കൈയ്കളിൽ ഇടത്തേതിൽ ഗദയും വലത്തേതിൽ പദ്മവും വർത്തിക്കുന്നതായാണ് ഭാവനം ചെയ്യപ്പെടേണ്ടതു്. ചക്രത്തിനു മാത്രം ഭയനിവാരണം എന്നുള്ള വിശേഷണം ചേർത്തതു് മഹാവിഷ്ണുവിൻെറ ആയുധങ്ങളിൽ മുഖ്യമായതു് ചക്രമാണെന്നും സാധകന്മാർക്കു് ഏതു ഭയവും തീർത്തു് സംരക്ഷിക്കുവാൻ ആ ചക്രത്തിനു് അതിശയിതമായ സാമർത്ഥ്യമുണ്ടെന്നും സൂചിപ്പിക്കുവാനാണ്. അമ്ബരീഷോപാഖ്യാനംപോലുള്ള പൗരാണികകഥകളിൽ സുദർശനചക്രത്തിൻെറ ഭയനിവാരണരൂപമായ പ്രവർത്തനത്തിൻെറ മഹനീയങ്ങളായ ഉദാഹരണങ്ങൾ കാണാവുന്നതാണ്.

ശ്രീവത്സവത്സ!—ശ്രീവത്സമെന്ന തിരുവടയാളം വത്സത്തിൽ (മാർവിടത്തിൽ) ഉള്ളവനേ! ശ്രീവത്സമെന്നതു് മഹാവിഷ്ണുവിൻെറ തിരുമാർവിടത്തിലുള്ള ഒരു മറുവാണെന്നു് പ്രതിപാദിതമായിട്ടുണ്ടു്. ത്രിമൂർത്തികളിൽ ആരാണു് കൂടുതൽ ഉത്കൃഷ്ടനെന്നു് പരീക്ഷിക്കുവാൻ മഹർഷിമാരാൽ നിയുക്തനായ ഭൃഗുമഹർഷിയുടെ പാദവിന്യാസംകൊണ്ടു് ഭഗവാൻെറ തിരുമാർവിടത്തിൽ ഉണ്ടായ തഴമ്പാണു് ശ്രീവത്സമെന്നു് ഭാഗവതത്തിൽ

പ്രസ്താവിച്ചിട്ടുണ്ട്. ശ്രീവത്സം എന്നതു് ഒരുതരം രോമാവർത്തം ആണെന്നത്രേ വിഷ്ണുപുരാണത്തിലെ പ്രസ്താവം. ഏതായാലും ശ്രീഭഗവതിയുടെ നിത്യമായ വാസസ്ഥാനമാണു് ശ്രീവത്സം. ലക്ഷ്മീദേവിക്കു് നിത്യനിലയനമായതുകൊണ്ടു് ശ്രീവത്സം എന്നു് പ്രസിദ്ധമായ തിരുവടയാളം വിളങ്ങുന്ന വക്ഷഃപ്രദേശത്തോടുകൂടിയ ഭഗവാനേ! സകലാമയമൂലനാശിൻ! സകലങ്ങളായ ആമയങ്ങളുടേയും (രോഗങ്ങളുടേയും) മൂലത്തെ (ആദികാരണത്തെ) നശിപ്പിക്കുന്നവനേ! ശാരീരികമാകട്ടെ, മാനസികമാകട്ടെ, ഏതു രോഗവും ഉണ്ടാകുന്നതു് ശരീരാദികളിലുള്ള അഹംബുദ്ധിയാലാണല്ലോ. ആ അഹംബുദ്ധിക്കു കാരണം അവിദ്യയത്രേ. അവിദ്യയെ നീക്കി ആത്മജ്ഞാനമരുളുന്ന പരമഗുരുവായിട്ടാണു് ഇവിടെ ഭഗവാനെ സങ്കല്പിച്ചിരിക്കുന്നതു്.

ശ്രീഭൂപതേ! ശ്രീദേവിയുടെയും (മഹാലക്ഷ്മിയുടെയും), ഭൂദേവിയുടെയും (ഭൂമിദേവിയുടെയും) പതിയായുള്ളവനേ! പാലാഴിയിൽ ആദിശേഷനിൽ പള്ളികൊള്ളുന്ന ശ്രീപത്മനാഭന്റെ തൃപ്പാദങ്ങൾ ശ്രീദേവിയുടെ മടിയിലും ശിരസ്സു് ഭൂദേവിയുടെ മടിയിലും ഇരിക്കുന്നതായിട്ടാണു് സങ്കല്പം. ഹരേ! ഹരിക്കുന്നവനേ! (എല്ലാ പാപങ്ങളേയും അകററുന്നവനേ! അഥവാ സമസ്ത പ്രപഞ്ചത്തേയും തന്റെ കല്യാണഗുണങ്ങളെക്കൊണ്ടു് തന്നിലേയ്ക്കു് സമാകർഷിക്കുന്നവനേ! (മേ സകലാമയം ഹര —എന്റെ സകലമായ ആമയത്തേയും (സമസ്തരോഗത്തെയും) ഹരിക്കേണമേ! (അകറേറണമേ!)

'ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ' എന്ന നാലാംപാദം എല്ലാ പദ്യങ്ങളിലും സമാനമാണ്. ശ്രീവാസുദേവ ! എന്ന സംബുദ്ധികൊണ്ടു് തുടങ്ങുന്നതിനാലാണ് പ്രകൃതമായ സ്തോത്രത്തിന് ശ്രീവാസുദേവാഷ്ടകം എന്നുള്ള പേരു് പ്രസിദ്ധമായിത്തീർന്നതു്.

2

ഗോവിന്ദ ! ഗോപസുത ! ഗോഗണപാലലോല !
ഗോപീജനാങ്ഗകമനീയനിജാങ്ഗസങ്ഗ !
ഗോദേവിവല്ലഭ ! മഹേശ്വരമുഖ്യവന്ദ്യ !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

ഗോവിന്ദ—ഗോവിനെ (ഭൂമിയെ) വിന്ദനം ചെയ്തവൻ (സമുദ്ധരിച്ചവൻ) എന്നുള്ള യൗഗികമായ അർത്ഥത്തിലൂടെ മഹാവിഷ്ണുവിന്റെ അവതാരങ്ങളിൽ മുഖ്യമായ ശ്രീവരാഹമൂർത്തിയെ നിർദ്ദേശിക്കുന്നതാണ് ഈ പദം. ഹിരണ്യാക്ഷനാൽ പ്രളയജലത്തിൽ ഒളിച്ചുവയ്ക്കപ്പെട്ട ഭൂമിയെ സമുദ്ധരിച്ച് യഥാസ്ഥാനം പ്രതിഷ്ഠാപനം ചെയ്ത ഭഗവാനേ ! ഗോപസുത ! ഗോപന്റെ (ഗോപന്മാരിൽ മുഖ്യനായ നന്ദഗോപന്റെ) സുതനായുള്ളോവേ ! ശ്രീകൃഷ്ണാവതാരത്തിൽ ഭഗവാനെ പുത്രനായി ലാളിക്കുവാനുള്ള ഭാഗ്യം നന്ദഗോപൻ എന്ന ഗോപമുഖ്യനാണല്ലോ ഉണ്ടായതു്. ഗോഗണപാലലോല !—ഗോഗണത്തിനെ (കാലിക്കൂട്ടത്തിനെ) പാലിക്കുന്നതിൽ ലോലനായുള്ളോവേ ! (ഏററവും കൊതിയുള്ളവനേ !)

ഗോപീജനാങ്ഗ കമനീയനിജാങ്ഗസംഗ !—ഗോപീജനാംഗങ്ങൾക്ക് (ഗോപസ്ത്രീകളുടെ അംഗങ്ങൾക്ക് —അവയവങ്ങൾക്ക്) കമനീയമായ (കാമിക്കപ്പെടത്തക്ക —കൊതിക്കപ്പെടത്തക്ക) നിജാംഗസംഗത്തോടു് (തൻെറ തിരുവുടലിനോടുള്ള ചേർച്ചയോടു്) കൂടിയവനേ ! അതായതു് ഭഗവാൻെറ തിരുവുടലിനോടു് സംഗം ലഭിക്കുവാൻ രാധാദികളായ ഗോപസ്ത്രീകളുടെ ഓരോ അംഗവും മതിവരാതെ കൊതിച്ചിരുന്നു. ഗോദേവി വല്ലഭ ! (ഇവിടെ സംജ്ഞയായതുകൊണ്ടാണു് കാളിദാസൻ എന്നിടത്തെന്നപോലെ ഹ്രസ്വം വന്നിരിക്കുന്നതു്.) ഗോദേവിയുടെ (ഭൂമിദേവിയുടെ) വല്ലഭനായുള്ളോവേ ! ഗോപദം പ്രകൃതത്തിൽ ഭൂപര്യായമാണു്. ഭഗവാനു് ഭൂമിയും ലക്ഷ്മിയും കാന്തമാരാണെങ്കിലും തന്റെ ഇച്ഛയനുസരിച്ചു് സൃഷ്ടിജാലങ്ങളെ മുഴുവൻ താങ്ങുന്ന ഭൂമിയോടു് അവിടത്തേയ്ക്കു് കൂടുതൽ പ്രീതി ഉണ്ടെന്നു് പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഭഗവാൻെറ അവതാരങ്ങൾ പ്രായേണ ഭൂമിയെ സംരക്ഷിക്കാനായിട്ടാണല്ലോ. മഹേശ്വരമുഖ്യവന്ദ്യ ! മഹേശ്വരമുഖ്യന്മാരാൽ (മഹേശ്വരൻ—ശിവൻ മുഖ്യനാകുന്നു—പ്രഥമസ്ഥാനീയനാകുന്നു യാതൊരുവരിലോ അങ്ങിനെയുള്ളവരാൽ) വന്ദിക്കപ്പെടത്തക്കവനായുള്ളോവേ ! വിഷ്ണുഭക്തന്മാരിൽ പ്രഥമസ്ഥാനം ശിവനാണെന്നത്രേ വൈഷ്ണവപുരാണങ്ങൾ ഉദ്ഘോഷിക്കുന്നതു്. ശൈവപുരാണങ്ങളിലാകട്ടെ, ശിവഭക്തന്മാരിൽ പ്രഥമസ്ഥാനം വിഷ്ണുവിനാണു് കല്പിക്കപ്പെട്ടിരിക്കുന്നതു്. രണ്ടും ചേർത്തു നോക്കുന്നതു് വിഷ്ണുവും ശിവനും വേറല്ല എന്നുള്ള പരമാത്ഥം നിർണ്ണയിക്കുന്നതിനാണു് പ്രയോജകീഭവിക്കുന്നതു്.

3

നീലാളികേശപരിഭൂഷിതബർഹിബർഹ !
കാളാംബുദദ്യുതികളായ കളേബരാഭ !
വീര ! സ്വഭക്തജനവത്സല ! നീരജാക്ഷ !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

നീലാളികേശപരിഭൂഷിതബർഹിബർഹ !—നീലാളികേശത്താൽ (നീലവും അളികളുടെ നിരപോലെ ചുരുണ്ടതും ആയ തിരുമുടിയാൽ) പരിഭൂഷിതമായ (നല്ലപോലെ അലങ്കരിക്കപ്പെട്ട) ബർഹിബർഹത്തോട് (മയിൽപീലിയോട്) കൂടിയവനേ ! ഇവിടെ മയിൽ പീലിയെ ഭഗവാൻെറ തിരുമുടിക്ക് അലങ്കാരമായിട്ടല്ല, ഭഗവാൻെറ തിരുമുടിയെ മയിൽ പീലിക്ക് അലങ്കാരമായിട്ടാണ് നിർദ്ദേശിച്ചിരിക്കുന്നത്. ഇതിൽ നിന്നും വർണ്ണ്യത്തിനുള്ള വൈശിഷ്ട്യം തെളിയുന്നു. കാളാംബുദദ്യുതികളായ കളേബരാഭ !— കാളാംബുദദ്യുതിയും (കാളാംബുദത്തിൻെറ—കാർമേഘത്തിൻെറ ദ്യുതി പോലുള്ള ദ്യുതിയോടുകൂടിയതും) കളായോപമവും (കായാംപൂവിനു തുല്യവും) ആയ കളേബരംകൊണ്ട് (തിരുവുടൽകൊണ്ട്) ആഭാനം ചെയ്യുന്നവനേ ! (നല്ലപോലെ വിളങ്ങുന്നവനേ !) വീര ! (വീരനായുള്ളോവേ !) അതിശക്തിഭാക്കായ ഉത്സാഹമാണു വീര്യം. വീര്യമുള്ളവനാണ് വീരൻ. ഈ സംബുദ്ധിയിൽനിന്നും ദുഷ്ടനിഗ്രഹത്തിലുള്ള ഭഗവാൻെറ അതിശയിതമായ ഉത്സാഹം സൂചിതമായിരിക്കുന്നു. സ്വഭക്തജനവത്സല !—സ്വഭക്തജന

ങ്ങളിൽ വത്സലനായുള്ളോവേ! (വാത്സല്യമുള്ളവനേ!) 'പ്രഹ്ലാദപ്രിയ!' എന്നു ഭട്ടതിരി ഗുരുവായൂരപ്പനെ സംബോധനം ചെയ്യുമ്പോൾ അതിൽ അടങ്ങിയിരുന്ന ആശയത്തിന്റെ സങ്കുചിതത്വത്തെ മാററിക്കൊണ്ടു ഭഗവാൻതന്നെ "ഞാൻ പ്രഹ്ലാദപ്രിയൻ മാത്രമല്ല ഭക്തപ്രിയനാണു" എന്നു തിരുത്തിയെന്നുള്ള ഐതിഹ്യം പ്രസിദ്ധമാണല്ലോ. നീരജാക്ഷ!—നീരജം (താമരപ്പൂവു്) പോലുള്ള അക്ഷിയോടുകൂടിയുള്ളോവേ! ഭഗവാന്റെ അക്ഷികൾക്കു—തിരുമിഴികൾക്കു താമരപ്പൂവിതളുകളോടുള്ള സാദൃശ്യം സുപ്രസിദ്ധമാണു. എന്നു മാത്രമല്ല, മഹാവിഷ്ണു ഒരിക്കൽ ശിവനെ പൂജിച്ചുകൊണ്ടിരിക്കവെ ഒരു താമരപ്പൂവിതൾ പോരാതെ വന്നതുകൊണ്ടു തന്റെ കണ്ണുതന്നെ ആ സ്ഥാനത്തിൽ അർപ്പിച്ചുവെന്നും ഒരു കഥയുണ്ടു. ഗുരുദേവൻതന്നെ ആ വൃത്താന്തത്തെ സൂചിപ്പിച്ചുകൊണ്ടു ശിവശതകത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

മഴമുകിൽവർണ്ണനമക്ഷിപറിച്ചുനിൻ-
കഴലിണതന്നിലൊരർച്ചനചെയ്യുപോൽ. (54)

4

ആനന്ദരൂപ! ജനകാനകപൂർവദുന്ദു-
ഭ്യാനന്ദസാഗരസുധാകരസൗകുമാര്യ!
മാനാപമാനസമമാനസരാജഹംസ!
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

ആനന്ദരൂപ !—ആനന്ദമാകുന്ന രൂപത്തോടു് (സ്വരൂപത്തോടു്) കൂടിയവനേ ! ഈ സംബുദ്ധി ഭഗവാനായ വാസുദേവൻ പരബ്രഹ്മംതന്നെയാണെന്നു് വ്യക്തമാക്കുന്നു. ജനകാനകപൂർവ്വദുന്ദുഭ്യാനന്ദസാഗരസുധാകര സൗകുമാര്യ ! ജനകനായ (പിതാവായ) ആനകപൂർവ ദുന്ദുഭിയുടെ—വസുദേവന്റെ) ആനന്ദസാഗരത്തിനു് (ആനന്ദമാകുന്ന സമുദ്രത്തിനു്) സുധാകരൻ (അമൃതകിരണൻ—ചന്ദ്രൻ) ആകുമാറുള്ള സൗകുമാര്യത്തോടുകൂടിയവനേ ! സൗകുമാര്യം—സുകുമാരന്റെ—നല്ല പുത്രന്റെ —ഭാവം. ആനകദുന്ദുഭി— എന്ന പദത്തിൽ ദുന്ദുഭിപദം ആനകപൂർവമാണല്ലോ. ദേവഗിരിയെ 'ദേവപൂർവ്വംഗിരിം' എന്നു് കാളിദാസനും ഹിരണ്യകശിപുവിനെ 'ഹിരണ്യപൂർവം കശിപും' എന്നു് മാഘനും നിർദ്ദേശിച്ചിട്ടുള്ളതിനോടു് സജാതീയമാണു് 'ആനകപൂർവദുന്ദുഭി' എന്നുള്ള പ്രയോഗം. ആനകം എന്നും ദുന്ദുഭി എന്നും ദേവവാദ്യവിശേഷങ്ങളാണു്. വസുദേവന്റെ ജനനകാലത്തിൽ ദേവവാദ്യങ്ങളായ ആനകവും ദുന്ദുഭിയും മുഴങ്ങിയതുകൊണ്ടാണു് ഭാവിയിൽ ശ്രീകൃഷ്ണന്റെ തിരുവവതാരത്തിനു് ഹേതുഭൂതനാകും എന്നു് സൂചിപ്പിക്കുമാറു് ആ യാദവശ്രേഷ്ഠനു് 'ആനകദുന്ദുഭി' എന്നുള്ള പേരു് ഉണ്ടായതെന്നു് ഭാഗവതത്തിൽ പ്രസ്തുതമായിട്ടുണ്ടു്. ചന്ദ്രോദയത്തിൽ സമുദ്രത്തിനു് അഭിവൃദ്ധിയുണ്ടാകുമെന്നു് പ്രസിദ്ധിയുണ്ടല്ലോ.

വസുദേവന്റെ സന്തോഷമാകുന്ന സമുദ്രത്തിനു് അഭിവൃദ്ധിയുണ്ടാക്കുന്ന ചന്ദ്രനാണു് ഭഗവാനെന്നു് ഇവി

ടെ പ്രതിപാദിതമായിരിക്കുന്നു. മാനാപമാനസമമാനസരാജഹംസ !—മാനത്തിലും അപമാനത്തിലും സമമായ (യാതൊരു ഭേദവും കൂടാതെ വർത്തിക്കുന്ന) മാനസത്തോടുകൂടിയവരുടെ മാനസത്തിൽ (മനസ്സാകുന്ന മാനസത്തിൽ—മാനസസരസ്സിൽ) നിയമേന വിഹരിക്കുന്ന രാജഹംസനായുള്ളോവേ ! ഹംസങ്ങളുടെ രാജാവാണു് രാജഹംസൻ. ഹംസങ്ങളിൽവച്ചു് ശ്രേഷ്ഠ്യമുള്ള രാജഹംസം വിഹരിക്കുന്നതു് കൈലാസത്തിലുള്ള മാനസം എന്ന സരസ്സിലാണെന്നു് പ്രസിദ്ധിയുണ്ടു്. അവിടെ ഒരിക്കലും വൃഷ്ടികൊണ്ടുള്ള ബാധ ഏല്ക്കുന്നതല്ല. മാനസൗകസ്സാണു് അരയന്നമെന്നും പറയാറുണ്ടു്. പ്രകൃതത്തിൽ ഭഗവാനെ രാജഹംസമായി രൂപണം ചെയ്തിരിക്കുകയാണു്. ആ രാജഹംസം വിഹരിക്കുന്നതു് ലോകരുടെ മാനത്തേയും അപമാനത്തേയും അഭേദേന ദർശിക്കുന്ന മഹാത്മാക്കളുടെ മാനസത്തിലത്രേ. മാനസമാകുന്ന മാനസം എന്നു് ശ്ലിഷ്ടരൂപകം പ്രയുക്തമായിരിക്കുന്നു. യോഗിമാൎക്കു് ധ്യേയമായ പരബ്രഹ്മതത്ത്വം തന്നെയാണു് ഭഗവാനെന്നത്രേ ഈ സംബുദ്ധി ദ്യോതിപ്പിക്കുന്നതു്.

5

മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപദ്മ !
കഞ്ജായതാക്ഷ ! കരുണാകര ! കഞ്ജനാഭ !
സഞ്ജീവനൗഷധസുധാമയ ! സാധുരമ്യ !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപദ്മ !—

മഞ്ജീരത്തിന്റെ (ചിലമ്പിന്റെ) മഞ്ജുക്കളായ (സുന്ദരങ്ങളായ) മണികളുടെ (രത്നങ്ങളുടെ) ശിഞ്ജിതം = ഒലി-(ആഭരണത്തിന്റെ കിലുക്കമാണു ശിഞ്ജിതം) യാതൊരുവന്റെ പാദപദ്മത്തിനു് (പദ്മംപോലുള്ള പാദത്തിനു്) ഉണ്ടോ അവ്വണ്ണമുള്ളവനേ ! ഭഗവാന്റെ തൃക്കാലിനെ ചിലമ്പൊലിയാർന്നതായി ഭാവനം ചെയ്തിരിക്കുന്നു. കഞ്ജായതാക്ഷ !—കഞ്ജം (താമരപ്പൂവു്, താമരപ്പൂവിതൾ)—പോലെ ആയതമായ (ദീർഘമായ —നീണ്ട) അക്ഷികളോടുകൂടിയവനേ ! താമരപ്പൂവിതൾ പോലെ നീണ്ടിടംപെട്ട തൃക്കണ്ണുകളോടുകൂടിയവനേ ! കരുണാകര !—കരുണയ്ക്കു് (കൃപയ്ക്കു്—ആർത്തന്മാരുടെ നേർക്കുള്ള ദയയ്ക്കു്) ആകരം (വിളനിലം) ആയുള്ളവനേ ! കഞ്ജനാഭ !—കഞ്ജം (താമര) നാഭിയിൽ (പൊക്കിളിൽ) ഉള്ളവനേ ! ഇവിടെ ഭഗവാനെ ശ്രീപദ്മനാഭനായിട്ടാണു് ഭാവനംചെയ്തിരിക്കുന്നതു്. സഞ്ജീവനൗഷധസുധാമയ !—സഞ്ജീവനമായ (യാതൊന്നുകൊണ്ടാണോ സഞ്ജീവിപ്പിക്കുന്നതു് അതാണു് സഞ്ജീവനം) ഔഷധം (ഓഷധികൾകൊണ്ടു് സംസ്കൃതമായ ദ്രവ്യം—മരുന്നു്) ആയുള്ള സുധ (അമൃതം) ആകുന്ന സ്വരൂപത്തോടുകൂടിയവനേ ! പാലാഴിയിൽനിന്നും കടഞ്ഞെടുത്തതായി പറയപ്പെടുന്ന സുധ മരിച്ചവരെ ജീവിപ്പിക്കുവാനും ഒരുകാലത്തും മരണമുണ്ടാകാതെ ജീവിതം നിലനിർത്തുവാനും ഉതകുന്ന ഔഷധമായി ദേവന്മാർക്കു്

ലഭിച്ചുവെന്നാണല്ലോ പുരാണത്തിൽ പറയപ്പെടുന്നതു്. ആ അമൃതം നിറച്ച കലശവുമേന്തി ആവിർഭവിച്ച ധന്വന്തരിമൂർത്തി മഹാവിഷ്ണുവിന്റെ അവതാരവിശേഷമാണെന്നു് പ്രസിദ്ധിയുണ്ടു്. ധന്വന്തരിയാണു് ആയുർവേദത്തിന്റെ അധിഷ്ഠാനദൈവതം. ഇവിടെ ഭഗവാനെ സഞ്ജീവനൗഷധമായ സുധയായിത്തന്നെ രൂപണം ചെയ്തിരിക്കുകയാണു്. സാധുരമ്യ ! — സാധുക്കൾക്കു് (സർവസങ്ഗപരിത്യാഗികളായി, ജ്ഞാനനിഷ്ഠരായുള്ള മഹാത്മാക്കൾക്കു്) രമ്യൻ (രമിക്കത്തക്കവൻ—രമിക്കുന്നതിനു് വിഷയമായുള്ളവൻ) ആയുള്ളോവേ !

6

കംസാസുരദ്വിരദകേസരിവീര ! ഘോര-
വൈരാകരാമയവിരോധകരാജ ! ശൗരേ !
ഹംസാദിരമ്യസരസീരുഹപാദമൂല !
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

കംസാസുരദ്വിരദകേസരിവീര ! കംസാസുരനാകുന്ന (കാലനേമി എന്ന അസുരനാണു് കംസനായി ജനിച്ചതെന്നു് ഭാഗവതത്തിൽ പറയപ്പെട്ടിരിക്കുന്നു. പണ്ടു് ദേവാസുരയുദ്ധത്തിൽ കൊല്ലപ്പെട്ട അസുരന്മാർ കർമ്മശേഷംകൊണ്ടു് ദുഷ്ടക്ഷത്രിയരായി ജനിച്ചുവെന്നും അവരെ നിഗ്രഹിച്ചു് സദ്ഗതി കൊടുപ്പാനാണു് ശ്രീകൃഷ്ണൻ അവതരിച്ചതെന്നും ധരിച്ചിരിക്കണം.) ദ്വിരദനു്—(രണ്ടു

രദങ്ങൾ—രണ്ടു കൊമ്പുകൾ ഉള്ളവൻ—അതായതു് കൊമ്പനാനയ്ക്കു്) കേസരിവീരൻ (വീരനായ കേസരി—സിംഹം) ആയുള്ളവനേ ! ശ്രീകൃഷ്ണൻ കംസനെ എത്ര മാത്രം അനായാസമായിട്ടാണു് ഹനിച്ചതെന്നു് ഈ സംബുദ്ധിയാൽ സൂചിതമായിരിക്കുന്നു. ഘോരവൈരാകരാമയവിരോധകരാജ !—ഘോരന്മാരായ (കഠോരന്മാരായ) വൈരാകരങ്ങൾ (വൈരത്തിനു്—ശത്രുതയ്ക്കു് ആകരം—വിളനിലം ആയുള്ളവർ) ആകുന്ന ആമയത്തെ (വ്യാധിയെ) വിരോധിക്കുന്നവനായ (വിശേഷേണ രോധിക്കുന്നവനായ—തടയുന്നവനായ) രാജാവു് (ചന്ദ്രൻ) ആയുള്ളോവേ ! ചന്ദ്രൻ ഓഷധീശനാണെന്നു് പ്രസിദ്ധിയുണ്ടല്ലോ. വ്യാധികളെ തടയുന്നതിനു് ഓഷധികൾക്കുതന്നെ കഴിവുണ്ടു്. ആ ഓഷധികളുടെ ഈശനായുള്ള ചന്ദ്രന്റെ വ്യാധിവിരോധകത്വം പറയുവാനുണ്ടോ ? ഇവിടെ ഭഗവാനെ ഘോരവൈരാകരങ്ങളാകുന്ന ആമയങ്ങൾക്കു് വിരോധകനായ രാജാവായി (ചന്ദ്രനായി) രൂപണം ചെയ്തിരിക്കുന്നു. ശൗരേ !—ശൂരന്റെ (ശൂരസേനന്റെ) ഗോത്രാപത്യമായുള്ളോവേ ! ശൂരസേനന്റെ പുത്രനാണു് വസുദേവൻ. വസുദേവന്റെ പുത്രനാണു ശ്രീകൃഷ്ണൻ. ശൂരപദം ശൂരസേനന്റെ ഏകദേശമാണു്. സത്യഭാമയെ സത്യ എന്നും ഭീമസേനനെ ഭീമൻ എന്നും മററും നാമൈകദേശംകൊണ്ടു് നിർദ്ദേശിച്ചിരിക്കുന്നതുപോലെയാണു് ഇവിടെയും. ഹംസാദിരമ്യസരസീരുഹപാദമൂല ! ഹംസാദികൾക്കു് (ഹംസൻ, പരമഹംസൻ തുടങ്ങി യോ

ഗശാസ്ത്രപ്രസിദ്ധരായ മഹാത്മാക്കൾക്കു്) രമ്യമായ (രമിക്കുവാൻ യോഗ്യമായ) സരസീരുഹപാദമൂലത്തോടു് (സരസീരുഹം— താമരപ്പൂവു്, പോലെ ചാരുവായ പാദമൂലത്തോടു്—തൃക്കാലടിയോടു് (ഉള്ളംകാലിനോടു്) കൂടിയവനേ! ഹംസം (അരയന്നം) തുടങ്ങിയ ഉത്തമജാതിയിൽപ്പെട്ട പക്ഷികൾ മാനസസരസ്സിലെ പദ്മങ്ങളെ ആശ്രയിക്കുന്നതായി പ്രസിദ്ധിയുണ്ടല്ലോ! ഇവിടെ ഉത്തരോത്തരം പ്രശസ്തരായ ഹംസൻ, പരമഹംസൻ തുടങ്ങിയവരെ അത്തരം പക്ഷികളായി സങ്കല്പിക്കുകയും അവർ വിഹരിക്കുന്നതു് ഭഗവാൻെറ തൃക്കാൽത്താമരയിലാണെന്നു് നിർദ്ദേശിക്കുകയും ചെയ്തിരിക്കുന്നു. മഹാവിഷ്ണുവിൻെറ പാദമൂലം യോഗീന്ദ്രന്മാർക്കു് സുമധുരമാണെന്നും മുക്തിഭാക്കുകൾക്കു് നിവാസമാണെന്നും ഭക്തന്മാർക്കു് അഭീഷ്ടങ്ങളെ വർഷിക്കുന്ന കല്പവൃക്ഷപ്പൂന്തളിരാണെന്നും ശ്രീമന്നാരായണീയത്തിലും പ്രസ്താവമുണ്ടല്ലോ!

7

സംസാരസങ്കടവിശങ്കടകങ്കടായ
സർവ്വാർത്ഥദായ സദയായ സനാതനായ
സച്ചിന്മയായ ഭവതേ സതതം നമോഽസ്തു
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

സംസാരസങ്കടവിശങ്കടകങ്കടായ—സംസാരസങ്കടത്തിനു്—സംസാരമാകുന്ന (പിന്നെയും പിന്നെയും ജനി

ക്കുകയും മരിക്കുകയുമാകുന്ന) സങ്കടത്തിന് (സംബാധത്തിന്) വിശങ്കടമായ (വിസ്താരമേറിയ) കങ്കടം (കവചം) ആയുള്ളവനായിക്കൊണ്ട്. യുദ്ധത്തിൽ ശത്രുക്കളാൽ പ്രയോഗിക്കപ്പെടുന്ന ആയുധങ്ങൾ ഏല്ക്കാതിരിക്കുന്നതിനാണല്ലോ കട്ടികൂടിയ കവചം ധരിക്കാറുള്ളത്. പ്രകൃതത്തിൽ ഭഗവാനെ വിശങ്കടമായ കങ്കടമായി രൂപണംചെയ്തിരിക്കുന്നു. സംസാരത്തെ ഒരു യുദ്ധരംഗമായി സങ്കല്പിച്ചാൽ വിവിധങ്ങളായ വിഷയങ്ങൾ മുമുക്ഷുവിനെ നാലുപാടുംനിന്നു ബാധിക്കുന്ന ഊക്കേറിയ അമ്പുകളായി പരിഗണിക്കാം. ആ അമ്പുകൾ ഭക്തന്മാരെ ഒരുതരത്തിലും ബാധിക്കാതിരിക്കത്തക്കവണ്ണം സംരക്ഷണം ചെയ്യുന്ന ഭഗവാനെ വിശങ്കടമായ കങ്കടമായി രൂപണംചെയ്തിരിക്കുന്നതിലെ ചാതുര്യം ശ്രദ്ധേയമാണ്. സർവാർത്ഥദായ—എല്ലാ അർത്ഥങ്ങളേയും (ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങളാണ് ഇവിടെ അർത്ഥശബ്ദംകൊണ്ട് ഗ്രഹിക്കപ്പെട്ടിരിക്കുന്നത്.) നൽകുന്നവനായിക്കൊണ്ട്. സദയായ—ദയയോടുകൂടിയവനായിക്കൊണ്ട്. ഈ വിശേഷണം "കാരുണ്യമാതന്വതേ" എന്ന് ഗീതഗോവിന്ദത്തിൽ കരുണയെ മേല്ക്കുമേൽ പ്രകടമാക്കിയ ബുദ്ധഭഗവാനായുള്ള ഒൻപതാമത്തെ അവതാരത്തെ പരാമർശിക്കുന്നതാകാം. അനുകമ്പാദശകത്തിൽ ഗുരുദേവൻ "ഭൂതദയാക്ഷമാബ്ധിയോ ?" എന്ന് അനുകമ്പയാണ്ടവനെ ബുദ്ധഭഗവാനായി ഉല്ലേഖിച്ചിരിക്കുകയാണല്ലോ ! സനാതനായ—എല്ലായ്പ്പോഴും ഉള്ളവനായിക്കൊണ്ട്. (മൂന്നുകാലത്തും സത്യമായിട്ടുള്ളത് പര

ബ്രഹ്മമാണല്ലോ !) സച്ചിന്മയായ—സത്തും ചിത്തും തന്നെയായ സ്വരൂപത്തോടുകൂടിയവനായിക്കൊണ്ടു്. 'ഭവതേ' എന്നതിന്റെ വിശേഷണങ്ങളാണു് മേല്പറഞ്ഞ അഞ്ചു പദങ്ങളും. ഭവതേ സതതം നമഃ അസ്തു—ഭവാനായിക്കൊണ്ടു് (ഭവാൻ = ശോഭിക്കുന്നവൻ)—അവിടുത്തേയ്ക്കു് എല്ലായ്പ്പോഴും നമസ്സു് (നമസ്കാരം) ഭവിക്കട്ടെ ! എല്ലായ്പ്പോഴും ഞാൻ തന്തിരുവടിയെ നമസ്കരിക്കുമാറാകട്ടെ !

8

ഭക്തപ്രിയായ ഭവശോകവിനാശനായ
മുക്തിപ്രദായ മുനിവൃന്ദനിഷേവിതായ
നക്തന്ദിവം ഭഗവതേ നതിരസ്തു ദീയാ
ശ്രീഭൂപതേ ! ഹര ഹരേ ! സകലാമയം മേ.

ഭക്തപ്രിയായ—ഭക്തന്മാൎക്കു് പ്രിയനായുള്ളവനായിക്കൊണ്ടു്. അല്ലെങ്കിൽ ഭക്തന്മാർ ആൎക്കു് പ്രിയന്മാരാണോ അങ്ങനെയുള്ളവനായിക്കൊണ്ടു്. ഗീതയിൽ നാലുതരം ഭക്തന്മാരെപ്പററി പ്രസ്താവിക്കുന്ന കൂട്ടത്തിൽ ജ്ഞാനിയെപ്പററി പ്രസ്താവിച്ചിട്ടുള്ളതു നോക്കുക ! "പ്രിയോഹി ജ്ഞാനിനോ ƒ ത്യൎത്ഥമഹം സ ച മമ പ്രിയഃ" (VII-17) (ജ്ഞാനിക്കു് ഏററവും പ്രിയൻ ഞാനാണു്; എനിക്കു് പ്രിയൻ അവനുമാണു്.) ഭവശോകവിനാശനായ—ഭവശോകത്തെ (ഭവജന്യമായ ശോകത്തെ—ജനനമരണാത്മകമായ സംസാരത്തിൽനിന്നും ഉണ്ടാകുന്ന

ദുഃഖമൊന്ത—) വിശേഷേണ നശിപ്പിക്കുന്നവനായിക്കൊണ്ടു്. ഇവിടെ ഭവശോകത്തെ അഗ്നിയായി സങ്കല്പിച്ചുകൊള്ളണം. ആ അഗ്നിയെ നശിപ്പിക്കുന്ന ഭഗവാനെ കാലവർഷമായി ഭാവനം ചെയ്യേണ്ടതാണു്. മുക്തിപ്രദായ—മുക്തിയെ പ്രദാനംചെയ്യുന്നവനായിക്കൊണ്ടു്. മുനിവൃന്ദനിഷേവിതായ—മുനികളുടെ വൃന്ദത്താൽ (കൂട്ടത്താൽ) നല്ലപോലെ സേവിക്കപ്പെട്ടവനായിക്കൊണ്ടു്. ശ്രുത്യർത്ഥത്തെ മനനംചെയ്തു് നൂതനങ്ങളായ നിബന്ധങ്ങൾ ആചരിക്കുന്നവരാണു് മുനിമാർ. മുനിമാരിൽവച്ചു് താൻ വ്യാസൻതന്നെയാണെന്നു് ഗീതയിൽ ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ടല്ലോ. ഈ നാലു വിശേഷണങ്ങളും 'ഭഗവതേ' എന്ന വിശേഷ്യത്തോടു് സംബന്ധിപ്പിക്കേണ്ടതാണു്. 'ഭഗവതേ നക്തന്ദിവം അസ്മദീയാ നതിഃ' (അസ്തു) ഭഗവാനായിക്കൊണ്ടു് രാപ്പകൽ ഭേദമില്ലാതെ നമ്മുടേതായ നതി (നമസ്കാരം) ഭവിക്കട്ടെ! (നാം എല്ലായ്പ്പോഴും അവിടുത്തെ നമസ്കരിക്കുമാറാകട്ടെ!)

'വാസുദേവാഷ്ടകം' എന്ന ഈ സ്തോത്രകാവ്യത്തിൽ ആദ്യത്തെ ആറു പദ്യങ്ങളിലും മുമ്മൂന്നു പാദങ്ങൾ ഏറിയക്രൂരം ഭഗവാൻെറ വിവിധങ്ങളായ സദ്ഗുണഭാവങ്ങളിലെയ്ക്കു് ഭാവുകരുടെ ശ്രദ്ധയെ സമാഹരിക്കുന്ന സംബുദ്ധ്യന്തങ്ങൾകൊണ്ടു് നിബദ്ധങ്ങളാകുന്നു. അവയിൽ നാലാമത്തെ പാദം സമാനരൂപംതന്നെയാണു്. അതിൽ തൻെറ എല്ലാ രോഗങ്ങളും ദൂരീകരിക്കണമെന്നു് സ്തോതാവു് പ്രാർത്ഥിച്ചിരിക്കുന്നു. ഏഴും എട്ടും പദ്യങ്ങളി

ലാകട്ടെ, മുമ്മൂന്നു പാദങ്ങൾ ചതുർത്ഥ്യന്തങ്ങളായ വിശേഷണങ്ങൾചേർത്ത് "അവിടുത്തേയ്ക്ക് എല്ലായ്പ്പോഴും നമസ്കാരം ഭവിക്കട്ടെ" എന്ന് ഒരേ മട്ടിൽ ആശംസിച്ചിരിക്കുകയാണ്. അവയിലും നാലാം പാദം പൂർവപാദ്യങ്ങളിലേതുപോലെതന്നെ.

ഈ സ്തോത്രത്തിലും ഉപാസ്യമൂർത്തിയെ പരബ്രഹ്മമായിത്തന്നെയാണ് സങ്കല്പിച്ചിരിക്കുന്നത്. എങ്കിലും ഗുരുദേവന്റെ ഉത്തുംഗമായ ശ്രീകൃഷ്ണഭക്തിക്ക് പ്രകൃതമായ സ്തോത്രം നല്ലൊരു നിദർശനമത്രെ. ഭഗവാൻ ഹരിക്കുമാറാകണമെന്ന് പ്രാർത്ഥിക്കപ്പെടുന്ന സകലാമയം ആത്മജ്ഞാനപ്രതിബന്ധകമായ രാഗാദിരോഗസമുച്ചയം തന്നെയാണെന്ന് സംഗമിപ്പിക്കപ്പെടേണ്ടതാണ്. ശാരീരികങ്ങളായ ജ്വരാദിരോഗങ്ങളും ഉപലക്ഷണമര്യാദയാ ഗ്രഹിക്കുന്നതിൽ വിരോധമില്ല. ഗുരുദേവന്റെ പ്രൗഢമായ പ്രതിപാദ്യത്തിന് ഇണങ്ങുന്ന പ്രതിപാദനരീതിയാണ് നാം ഈ സ്തോത്രത്തിലും കാണുന്നത്. അയത്നമായി സമ്മിളിതമായിട്ടുള്ള പ്രാസസൗഭാഗ്യം "ഗോവിന്ദ ഗോപസുത ഗോഗണപാലലോല ! ഗോപീജനാംഗ കമനീയനിജാംഗസംഗ !" എന്നും "മാനാപമാന സമമാനസരാജഹംസ !" എന്നും "സംസാരസങ്കടവിശങ്കടകങ്കടായ" എന്നുമെററുമുള്ള ഭാഗങ്ങളിൽ സമുല്ലസിക്കുന്നത് ആരുടേയും ശ്രദ്ധയെ ഈ സ്തോത്രത്തിന്റെ ശ്രവണത്തിലേയ്ക്ക് സമാകർഷിക്കുവാൻ പര്യാപ്തമാണ്. എല്ലാവരും കുടുംബത്തിലാകട്ടെ, സഭകളിലാകട്ടെ ഒത്തുചേർന്ന് നിത്യവും ഭക്തിയോടുകൂടി പാരായണം ചെയ്യുന്നതിന് മുകളിൽ ചേർത്തിട്ടുള്ള ലഘുവായ അർത്ഥവിവരണം ഗുരുകാരുണിയാൽ ഉപകാരമാകട്ടെ !

ശുഭം ഭവതാത്